# അയനാംശവിചിന്തനം

ലേഖകൻ

പ്രൊ.എൻ.ഈ. മുത്തുസ്വാമി. എം. എം.എഡ്

പ്രസാധകർ

ഭാഗ്യാ ബുക് ഹൗസ്

25- 1685, ഭാഗ്യ, എം. ജി. റോഡ്,

തിരുവനന്തപുരം 695 001

വില 12.00

# ആമുഖം

അയനാംശം ഭാരതീയ ജ്യോതിശ്ശാസ്ത്രത്തിലെ ജടിലവും ദുർഘടവും ദുർഗ്രഹവുമായ ഒരു വിഷയമാണ്. സായനം, നിരയനം, തുടങ്ങിയ വാക്കുകൾ പല സന്ദർഭങ്ങളിലും ഉപയോഗിക്കാറുണ്ടെങ്കിലും അതിൻെറ പൊരുൾ സ്പഷ്ടമാക്കുന്ന പുസ്തകങ്ങൾ മലയാളത്തിൽ ഇല്ലെന്നു തന്നെപറയാം. ജ്യോതിഷം കൈകാര്യം ചെയ്യാൻ അയനാംശജ്ഞാനം കൂടിയേതീരൂ എന്നില്ലാത്തതുകൊണ്ട് ആരും അതിനുവേണ്ടി ബുദ്ധിമുട്ടാറില്ല. പഞ്ചാംഗരചനയിലാണ് അയനാംശചിന്ത വേണ്ടി വരുന്നത്. കേരളത്തിൽ ഇന്ന് 6 പ്രമുഖ പഞ്ചാംഗകർത്താക്കളാണ് പഞ്ചാംഗരചന നടത്തിവരുന്നത്. പ്രൊ.പി.യു. കൃഷ്ണവാരിയർ, ശ്രീ. പി.വി.കെ.പൊതുവാൾ, ശ്രീ. സുബ്ബരായൻ എമ്പ്രാന്തിരി, ശ്രീ. കാനപ്രം നാരായണൻ നമ്പൂതിരി, ശ്രീ സദനം നാരായണൻ, ശ്രീ ചേതല്ലൂർ കൃഷ്ണൻകുട്ടി ഗുപ്തൻ, എന്നീ പ്രമുഖ പഞ്ചാംഗകർത്താക്കൾ അവരവരുടെ രീതിയിലാണ് അയനാംശത്തെ കണക്കാക്കുന്നത്. പക്ഷെ എല്ലാവരുടെ പഞ്ചാംഗങ്ങളും നിരയന പഞ്ചാംഗങ്ങളായതുകൊണ്ട് കേരളത്തിലെ പതിനായിരത്തോളം വരുന്ന ജ്യോത്സ്യൻമാർ അയനാംശം എന്തെന്നു മനസ്സിലാക്കാൻ ക്ലേശിക്കാതെ തന്നെ ജ്യോതിഷം വിജയപൂർവം കൈകാര്യം ചെയ്തുവരികയാണ്.

അയനാംശം എന്താണ് എന്നറിയാതെ ജ്യോതിഷജ്ഞാനം പൂർണ്ണമാവുകയില്ല. കറസ്പാൺഡൻസിൽ കൂടിയും നേരിട്ടും എൻെറ അടുക്കൽ ജ്യോതിഷം പഠിക്കുന്നവർ അയനാംശം എന്തെന്ന് ഒരു വിവരണം തരണം എന്ന് അഭ്യർഥിച്ചതനുസരിച്ചാണ് ഈ ലഘു ഗ്രന്ഥം തയ്യാറാക്കിയത്. പുസ്തകം സാധാരണക്കാരെ ഉദ്ദേശിച്ചായതുകൊണ്ട് ജടിലമായ സാങ്കേതികത ഒഴിവാക്കാൻ ശ്രമിച്ചിട്ടുണ്ട്.

അയനാംശത്തെ വിവരിക്കുന്ന സന്ദർഭത്തിൽ അയനാംശ കല്പനയിൽ ഐകരൂപ്യം വരാത്തതിൻെറ കാരണങ്ങൾ വിശകലനം

ചെയ്യുന്നതോടൊപ്പം അതുകൊണ്ട് ജാതകത്തിലെ ഗ്രഹ സ്ഫുടത്തിലും ഭാവസ്ഫുടത്തിലും ഷോഡശവർഗ്ഗചിന്തയിലും വരാവുന്ന പ്രകടമായ വ്യത്യാസവും അതുകൊണ്ട് ജ്യോതി ശ്ശാസ്ത്രത്തിനോടു ജനങ്ങൾക്കുണ്ടാകാവുന്ന അവിശ്വസനീയതയും ഉദാഹരണത്തിൽകൂടി വ്യക്തമാക്കിയിട്ടുണ്ട്.

പഞ്ചാംഗ ഏകീകരണത്തിനും സർവസമ്മതമായ അയനാംശ സ്വീകരണത്തിനുമായി ശ്രീമാൻ സി. കെ. രാമചന്ദ്രൻ പ്രസിഡൻററായും ഞാൻ കൺവീനറായും പ്രമുഖ പഞ്ചാംഗകർത്താക്കളും ദൈവ ജ്ഞൻമാരും അംഗങ്ങളായും ഒരു പഞ്ചാംഗ ഏകീകരണസമിതി കേരളത്തിൽ പ്രവർത്തിച്ചുവരുന്നു. അയനാംശത്തെപ്പറ്റി ഒരു അഭിപ്രായ സമന്വയം ഉണ്ടാക്കാൻ പ്രസ്തുതസമിതിക്കു കഴിഞ്ഞിട്ടില്ല.

കേരളത്തിലെന്നപോലെതന്നെ അഖില ഭാരതതലത്തിലും പഞ്ചാംഗകർത്തൃസമിതി ഡാ. ബി.വി.രാമൻ രക്ഷാധികാരിയായും ഡാ. മണ്ഡനമിശ്ര അദ്ധ്യക്ഷനായും ഡാ. ശുകചതുർവേദി സെക്രട്ടറിയായും നിലവിൽ വന്നിട്ടുണ്ട്. ആ സമിതി ഭാരതത്തിലെ പഞ്ചാംഗകർത്താക്കൾ എല്ലാം ചിത്രപക്ഷഅയനാംശം സ്വീകരിച്ച് സൂര്യസിദ്ധാന്തനിയമങ്ങൾ അനുസരിച്ച് പഞ്ചാംഗ ഗണന നടത്തണം എന്ന് ഒരു തീരുമാനം എടുത്തിട്ടുണ്ട്. പ്രസ്തുത സമിതിയുടെ തീരു മാനങ്ങൾ (Resolutions) ഈ പുസ്തകത്തിൽ അവസാനം അനു ബന്ധമായി ചേർത്തിട്ടുണ്ട്.

എൻെറ അഭിപ്രായവും ചൈത്രപക്ഷ അയനാംശം സ്വീകരിച്ച് പഞ്ചാംഗ രചന നടത്തുന്നതാണ് യുക്തിസഹം എന്നതാണ്. ഞാൻ അതിനുള്ള യുക്തിയും അവതരിപ്പിച്ചിട്ടുണ്ട്.

ഇന്ന് ചിലർ നിരയനത്തേക്കാൾ സായനത്തിന് മുൻതൂക്കം കല്പിക്കുന്ന അഭിപ്രായങ്ങൾ പുറപ്പെടുവിക്കുന്നതായി കാണുന്നു. സായനത്തിലോട്ടു പോയാൽ നക്ഷത്രമേഖലയുടെ സ്ഥിതി എന്താകും. ഗ്രഹങ്ങളേയും നക്ഷത്രങ്ങളേയും എങ്ങനെ ബന്ധപ്പെടുത്തും. നക്ഷത്രത്തിനെ സായനമാക്കാൻ പറ്റുമോ. അംശ കല്പന എങ്ങനെ ചെയ്യും. വർഗ്ഗബലം എങ്ങനെ ചിന്തിക്കും. രാശി

കളുടേയും നക്ഷത്രാദികളുടേയും മൃത്യുഭാഗ, നിന്ദ്യപുഷ്കരം, തുടങ്ങിയവ എങ്ങനെ നിർണ്ണയിക്കും. ജ്യോതിഷത്തിലെ ചരസ്ഥിര രാശികല്പനയെ എങ്ങനെ വ്യാഖ്യാനിക്കും എന്നു കൂടി ആലോചിക്കുകയും ശാസ്ത്രോക്തഫലങ്ങൾ സായനത്തിൽ പൂർണ്ണമായും യോജിക്കുന്നുണ്ടോ എന്നെല്ലാം പരീക്ഷിച്ചുറപ്പുവരുത്തിയ ശേഷം മാത്രമേ സായനത്തെപ്പറ്റി ആലോചിക്കുന്നത് ഉചിതമായിരിക്കുകയുള്ളു എന്നു തോന്നുന്നു.

എൻെറ രചനകളായ പ്രശ്നമാർഗ്ഗം - മാർഗ്ഗദീപം വ്യാഖ്യാനം - ഒന്നാം ഭാഗം , പ്രശ്നാനുഷ്ടാനപദ്ധതി വ്യാഖ്യാനം, സാരാവലി വ്യാഖ്യാനം - സാരാവലി സർവസ്വം - 6 ഭാഗങ്ങൾ, ജ്യോതിഷ പാഠമാല 6 ഭാഗങ്ങൾ, ദശാഫലം, ഗോചരഫലം, വിവാഹ പൊരുത്തങ്ങൾ, നവഗ്രഹദോഷശാന്തി, മന്ത്രമഹാസാരം, നവരത്നങ്ങൾ ജ്യോതിഷത്തിൽ, കാലദീപം, ദൈവജ്ഞവല്ലഭ, പ്രശ്നജ്ഞാനം, പ്രശ്നചണ്ഡേശ്വരം ഇവയുടെ വ്യാഖ്യാനം, ഖേട കൗതുകം, ദ്വാദശഭാവവിചിന്തനം, ദ്വാദശലഗ്നവിചിന്തനം, നക്ഷത്ര ചിന്താമണി, ദ്വാദശഭാവസ്ഥിതഗ്രഹഫലം, ഷോഡശ വർഗ്ഗ വിചിന്തനം, എന്നീ ഗ്രന്ഥങ്ങളെ സ്വീകരിച്ചനുഗ്രഹിച്ച സഹൃദയർ ഈ ലഘു ഗ്രന്ഥത്തേയും സ്വീകരിച്ച് അനുഗ്രഹിക്കണമെന്ന് സവിനയം അഭ്യർത്ഥിച്ചുകൊള്ളുന്നു.

എൻ.ഈ. മുത്തുസ്വാമി.

ശ്രീഃ

മഹാഗണപതയേ നമഃ

സൂര്യാദിനവഗ്രഹേഭ്യോ നമഃ

## അയനാംശം എന്നാൽ എന്ത്

സൂര്യൻെറ കല്പിത ഭ്രമണത്തിൽ ചര രാശിചക്ര സിദ്ധാന്ത മനുസരിച്ച് movable zodiac - സൂര്യൻ സായന മേഷ രാശിയിൽ പ്രവേശിക്കുന്ന സമയത്തിനും സ്ഥിര രാശി ചക്രസിദ്ധാന്തം അനുസരിച്ച് അശ്വതി നക്ഷത്രത്തിൻെറ തുടക്കത്തിനും തമ്മിൽ ഒരു വർഷം കൊണ്ടുവരുന്ന വ്യത്യാസത്തെ അയനചലനം എന്നും ഈ വ്യത്യാസം തുടങ്ങിയതു മുതൽ ഒരോ വർഷവും കൂടികൂടി ഈ വർഷം വരെ ആകെ വന്ന വ്യത്യാസത്തെ അയനാംശം എന്നും പറയുന്നു. ഇത് മനസ്സിലാക്കണമെങ്കിൽ രാശികൾ എന്തെന്നും രാശിക്കും ഭൂമിക്കും സൂര്യനും തമ്മിലുള്ള ബന്ധമെന്തെന്നും ചര രാശിചക്രം സ്ഥിരരാശി ചക്രം എന്നിവ എങ്ങിനെ ഉണ്ടാകുന്നു എന്നും മനസ്സിലാക്കേണ്ടിയിരിക്കുന്നു.

## സൗരയൂഥം

നമുക്കു ചുറ്റും കാണുന്ന ബ്രഹ്മാണ്ഡമണ്ഡലത്തിൽ അനന്ത കോടി നക്ഷത്രങ്ങളും - ഏകദേശം 150 കോടി - ഗ്രഹങ്ങളും കാണ പ്പെടുന്നെങ്കിലും ജ്യോതിഷശാസ്ത്രത്തിൽ ഫലകഥനത്തിനായി ഭാരതീയ ജ്യോതിശ്ശാസ്ത്രജ്ഞൻമാർ കണക്കിലെടുത്തിട്ടുള്ളത് 9 ഗ്രഹ ങ്ങളേയും 27 നക്ഷത്രമേഖലകളേയും മാത്രമാണ്.

## ഗ്രഹങ്ങൾ

ഭാരതീയ ജ്യോതിശ്ശാസ്ത്രത്തിൽ പരിഗണിക്കപ്പെട്ടിട്ടുള്ള ഗ്രഹങ്ങൾ താഴെപ്പറയുന്നവയാണ്.

| | | | |
|---|---|---|---|
| രവി- | ചുരുക്കരൂപം | ര - | Sun |
| ചന്ദ്രൻ - | ,, - | ച | Moon |
| കുജൻ - | ,, - | കു | Mars |
| ബുധൻ - | ,, - | ബു | Mercury |
| ഗുരു - വ്യാഴൻ | | - ഗു - | Jupiter |
| ശുക്രൻ - | ,, | ശു - | Venus |
| ശനി - | ,, | മ - | Saturn |
| രാഹു - | ,, | സ | Ascending node |
| കേതു - | ,, | ശി | Descending node |
| ഭൂമി - | ,, | ല | Ascendent |

ചനദ്രൻ ഭൂമിയെ ചുറ്റിയും, ഭൂമി, കുജൻ, ബുധൻ, ഗുരു, ശുക്രൻ, ശനി, മുതലായവർ സൂര്യനെ ചുറ്റിയും, രാഹു കേതുക്കൾ ചന്ദ്രൻെറ ഭ്രമണപഥത്തിലും സഞ്ചരിക്കുന്നു.

രാഹു കേതുക്കൾക്ക് മറ്റു ഗ്രഹങ്ങളെപ്പോലെ സ്പഷ്ടമായ രൂപമില്ല. ചന്ദ്രൻെറ ഭ്രമണപഥവും ഭൂമിയുടെ ഭ്രമണപഥവും തമ്മിൽ ബന്ധപ്പെടുന്ന രണ്ടു ബിന്ദുക്കളാണ് രാഹുവും കേതുവും. അവയും അനുനിമിഷം ഭൂമിക്കും സൂര്യനും ചുറ്റുമായി ഭ്രമിച്ചു കൊണ്ടുതന്നെ ഇരിക്കുന്നു.

ഇങ്ങനെ സൂര്യനേയും സുര്യനു ചുറ്റും ഭ്രമിച്ചു കൊണ്ടിരിക്കുന്നതായ ഗ്രഹങ്ങളേയും ചേർത്ത് സൗരയൂഥം എന്നു പറയുന്നു.

ഈ സൗരമണ്ഡലം പോലെ വേറെയും അനേകം സൗരമണ്ഡലങ്ങൾ ഉണ്ടെന്ന് ശാസ്ത്രജ്ഞൻമാർ പറയുന്നു. പക്ഷേ ഭാരതീയ ജ്യോതിശ്ശാസ്ത്രത്തിൻെറ പഠനവിഷയം ഈ ഒരു സൗരമണ്ഡലം മാത്രമാണ്.



**ചിത്രം 1 ഗ്രഹസഞ്ചാരക്രമം** - സൂര്യനുചുറ്റും ഗ്രഹങ്ങളുടെ ഭ്രമണരീതി സൂര്യനുചുറ്റും ഗ്രഹങ്ങൾ സഞ്ചരിക്കുന്ന രീതിയും മാർഗ്ഗങ്ങളും നടുക്കു സൂര്യൻ, സൂര്യനിൽ നിന്ന് യഥാക്രമം ബുധൻ, ശുക്രൻ, ഭൂമി, ഭൂമിയെ ചുറ്റി ചന്ദ്രൻ, ചൊവ്വ, ഗുരു, ശനി,. ഇതിൽ ഭാരതീയ ജ്യോതിഷത്തിൽ ഭൂമിയുടെ ഗതിയെ സൂര്യനിൽ ആരോപിച്ചിരിക്കുന്നു. അങ്ങനെ ഭൂമിയെ നിശ്ചലമായും സൂര്യനെ ഭ്രമണശീലനായും സങ്കല്പിച്ചിരിക്കുന്നു.

മുകളിൽ കൊടുത്തിരുക്കുന്ന ചിത്രത്തിൽ നിന്നും സൂര്യനെചുറ്റി ഏറ്റവും അടുത്തു സഞ്ചരിക്കുന്ന ഗ്രഹം ബുധൻ, പിന്നെ ശുക്രൻ, ഭൂമി, ചൊവ്വാ, ഗുരു, ശനി, എന്നിവയാണെന്ന് മനസ്സിലാകും. - ചിത്രം 1 നോക്കുക .-

ഭൂമി സൂര്യനെചുറ്റി സഞ്ചരിക്കുമ്പോൾ ചന്ദ്രൻ ഭൂമിയെചുറ്റി സഞ്ചരിക്കുന്നു. ഈ രണ്ടു സഞ്ചാരമാർഗ്ഗങ്ങളും രണ്ടു ബിന്ദുക്കളിൽ ബന്ധപ്പെടും. ഇതിനു മുകളിലത്തെ ബിന്ദുവിനെ രാഹു (Ascending node) എന്നും. കീഴത്തെ ബിന്ദുവിനെ കേതു (Descending node) എന്നും പറയുന്നു. - ചിത്രം 2 നോക്കുക



ചിത്രം 2 രാഹു കേതുക്കൾ രാഹു കേതു ബിന്ദുക്കൾ എങ്ങനെ ഉണ്ടാകുന്നു.
ഭൂമിയുടെ സ്ഞ്ചാരമാർഗ്ഗവും - ഇങ്ങിനെ സൂര്യൻെറ സഞ്ചാരമാർഗ്ഗമായി കൽപ്പി
ക്കുന്നു. - ചന്ദ്രൻെറ സഞ്ചാരമാർഗ്ഗവും രണ്ടു സ്ഥലത്തു ബന്ധപ്പെടും. ഇതിൽ
വടക്കുള്ള ബിന്ദുവിനെ രാഹു എന്നും അതിനു നേരെ വിപരീതമായി വരുന്ന
ബിന്ദുവിനെ കേതു എന്നും പറയുന്നു. ഭൂമിയെ ചുറ്റി വരുന്ന ചന്ദ്രൻ 'അ
ബിന്ദുവിൽവച്ച് ഭൂമിയുടെ ഭ്രമണപഥത്തെ ഖണ്ഡിച്ച് 'ആ' മാർഗ്ഗത്തിൽകൂടി
സഞ്ചരിച്ച് 'ഇ'യിൽ വന്നു ചേരുന്നു. ഇത് രാഹുവിൻെറ ഗതി. 'ഇ'യിൽ നിന്നും 'ഈ
യിൽകൂടി 'അ'യിൽ വന്നു ചേരുന്നത് കേതു.

രവിയെചുറ്റി ഭ്രമണംചെയ്യുന്ന ഗ്രഹങ്ങൾ ഭൂമിയിൽനിന്നു നോക്കുമ്പോൾ 27 നക്ഷത്രമേഖലകളിൽകൂടി സഞ്ചരിക്കുന്നതായി അനുഭവപ്പെടുന്നു. ഈ 27 നക്ഷത്രമേഖലകളെ 12 രാശികളായും വിഭജിച്ചിരിക്കുന്നു. അതുകൊണ്ട് സൗകര്യത്തിനായി ഗ്രഹങ്ങൾ 12 രാശികളിലായി സഞ്ചരിക്കുന്നു എന്നു ജ്യോതിഷഭാഷയിൽ വ്യവഹരിക്കുന്നു. പാശ്ചാത്യ ജ്യോതിഷത്തിൽ രാശികൾക്കും ഭാരതീയ ജ്യോതിഷത്തിൽ നക്ഷത്രങ്ങൾക്കും പ്രാധാന്യം നൽകിയിരിക്കുന്നു - ചിത്രം 3 നോക്കുക.



ചിത്രം 3 - രാശിചക്രം സൂര്യനുചുറ്റും ഉള്ള ഗ്രഹങ്ങളുടെ ഗതി - ഭൂമി മറ്റു ഗ്രഹങ്ങളെ പോലെ തന്നെ പടിഞ്ഞാറുനിന്നും കിഴക്കോട്ടു ചുറ്റുന്നു. അതുകൊണ്ടാണ് സൂര്യൻ കിഴക്കു നിന്നും പടിഞ്ഞാറോട്ടു അസ്തമിക്കുന്നതായി തോന്നുന്നത്. ഈ ചിത്രത്തിൽ ഭൂമിയെ സ്ഥിരമായും ഗ്രഹങ്ങൾ ഭൂമിയെ ചുറ്റുന്നതായിട്ടും രാശിചക്രം ഗ്രഹങ്ങളുടെ വിപരീതദിശയിൽ ഭ്രമണം ചെയ്യുന്നതായും കാണിച്ചിരിക്കുന്നു.

മുൻ പേജിലെ ചിത്രത്തിൽ സൂര്യൻെറ സ്ഥാനത്ത് - മദ്ധ്യത്തിൽ - ഭൂമിയേയും ഭൂമിയുടെ സ്ഥാനത്ത് - അഞ്ചാമതായി

രവിയേയും അടയാളപ്പെടുത്തിയിരിക്കുന്നത് ശ്രദ്ധിക്കുക - സൗകര്യത്തിനുവേണ്ടി ഭൂമിയെ സ്ഥിരമാക്കിയും സൗര്യനെ ഭ്രമണ ശീലനാക്കിയും ചിത്രീകരിച്ചിരിക്കുകയാണ്. അതുപോലെ രാശികളെ ഉദിക്കുന്നതും അസ്ത മിക്കുന്നതായിട്ടുമാണ് സങ്കല്പി ച്ചിരിക്കുന്നത്. വാസ്തവത്തിൽ സ്ഥിരങ്ങളായ രാശികൾക്കും നക്ഷത്ര മേഖല കൾക്കും നേരെ ഭൂമി ഭ്രമണം ചെയ്തു വരുന്നുതിനെയാണ് രാശി കളുടെ ഉദയമായി സങ്കല്പിച്ചിരുക്കുന്നത്. അല്ലാതെ ഭാരതീയ ജ്യോതി ഷത്തിൽ ഭൂമിയെ സ്ഥിരമായി കല്പിച്ചിരിക്കുന്നതും സൂര്യനെ ഭ്രമണ ശീലനായി ചിത്രീകരിച്ചിരിക്കുന്നതും രാശികളെ ഉദിക്കുന്നതും അസ്തമിക്കുന്നതായി പറഞ്ഞിരിക്കുന്നതും ഗ്രഹങ്ങൾ ഭൂമിയെ ചുറ്റുന്നു എന്നു പറഞ്ഞിരിക്കുന്നതും അറിവുകേടുകൊണ്ടല്ല എന്നതു പ്രത്യേകം മനസ്സിലാക്കണം.

ചിത്രത്തിൽ രാശിചക്രം കിഴക്കുനിന്ന് പടിഞ്ഞാറോട്ടു കറങ്ങുന്നതായിട്ടും ഗ്രഹങ്ങൾ പടിഞ്ഞാറു നിന്ന് കിഴക്കോട്ടു കറങ്ങുന്നതായിട്ടും കാണിച്ചിരിക്കുന്നു. സൂര്യനും മറ്റു ഗ്രഹങ്ങളും ഈ രാശി ചക്രത്തിൽകൂടിയും നക്ഷത്രമേഖലകൾ ക്കിടയിൽകൂടിയും നിരന്തരം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ഈ രാശി ചക്രത്തിന് സാധാരണ വൃത്തങ്ങളെപ്പോലെ തന്നെ ആദിയും അന്തവും ഇല്ല. എന്നാലും തുടക്കം അശ്വതി നക്ഷത്രത്തിൻെറ ആദി ബിന്ദുവും മേടം രാശിയുടെ ആദി ബിന്ദുവും ആണെന്നു കണക്കാക്കി 0 ഡിഗ്രിയായി കണക്കാക്കിയിരിക്കുന്നു. ഈ അടിസ്ഥാനത്തിൽ ഗ്രഹങ്ങളുടെ ഗതിയെ രാശിയിലും നക്ഷത്രത്തിലുമായി അടയാളപ്പെടുത്തുന്നു. അതിൻെറ അളവ് താഴെകാണും പ്രകാരമാണ്.

രാശിചക്രം - 360 ഡിഗ്രി - 12 രാശി - 27 നക്ഷത്രം.

1 രാശി - 30 ഡിഗ്രി - 2 1/4 നക്ഷത്രം 9 നക്ഷത്രപാദം

1 നക്ഷത്രം - 13 ഡിഗ്രി 20 മിനിട്ട്.

1 ഡിഗ്രി - 60 മിനിട്ട്

1 മിനിട്ട് - 60 സെക്കണ്ട്.

1 ഡിഗ്രി - 4 മിനിട്ട്.

മണിക്കൂറിൻെറ അംശമായ മിനിട്ട്, സെക്കണ്ടല്ല മുകളിൽ പ്രതിപാദിച്ചിരിക്കുന്നത് എന്നത് പ്രത്യേകം ശ്രദ്ധിക്കണം.

ഈ രാശിചക്രത്തേയും നക്ഷത്രമേഖലകളേയും ഒരാവൃത്തി ചുറ്റുന്നതിന് രവി ഒരു വർഷം എടുക്കുന്നു. ചന്ദ്രൻ ഏകദേശം 27 ദിവസവും, ചൊവ്വ ഏകദേശം 18 മാസവും, ബുധൻ 12 മാസവും, വ്യാഴൻ 12 വർഷവും, ശനി 30 വർഷവും, രാഹുക്കേതുക്കൾ ഏകദേശം 18 വർഷവും എടുക്കുന്നു.

ഗ്രഹങ്ങളുടെ ദൈനിക ശരാശരി ഗതി താഴെ പറയും പ്രകാരമാണ്.

| | ഡി | മിനി | സെക്ക | | ഡി | മിനി | സെക്ക |
|---|---|---|---|---|---|---|---|
| ര | 0 | 59 | 8 | ഗു | 0 | 4 | 49 |
| ച | 13 | 10 | 34 | ശു | 1 | 36 | 07 |
| കു | 0 | 31 | 26 | ശ | 0 | 2 | 0 |
| ബു | 1 | 5 | 32 | സ-ശി | 0 | 3 | 0 |

ഭൂമിയുടെ സഞ്ചാരമാർഗ്ഗത്തിൻെറ രണ്ടുഭാഗത്തും 8 ഡിഗ്രി വീതം വീതിയുള്ള ഒരു ഭ്രമണപഥത്തിൽകൂടിയാണ് ഗ്രഹങ്ങൾ സഞ്ചരിച്ചുകൊണ്ടിരിക്കുന്നത്. ഇതു ഒരു സാങ്കല്പിക ബെൽട്ടുപോലെയാണ്.

ഈ ഗ്രഹസഞ്ചാരപഥത്തെയാണ് രാശിചക്രത്തിലെ 12 കാളങ്ങളായി ഭാരതീയ ജ്യോതിശ്ശാസ്ത്രത്തിൽ അടയാളപ്പെടുത്തി വരുന്നത്.

ഇത്തരത്തിൽ ഗ്രഹങ്ങളുടെ സഞ്ചാര മാർഗ്ഗ വുമായി ബന്ധപ്പെട്ട 27 നക്ഷത്രങ്ങളെ മാത്രമേ ഭാരതീയ ജ്യോതിഷത്തിൽ ഗ്രഹങ്ങളുമായി ബന്ധപ്പെടുത്തി ഫലപ്രവചനത്തിന് എടുത്തിട്ടുള്ളു. അതു കൊണ്ടാണ് അനേകം നക്ഷത്രങ്ങൾ ഉണ്ടായിട്ടും 27 നക്ഷത്രങ്ങൾ എന്നു മാത്രം പറയുന്നത്.

ഗ്രഹസഞ്ചാര മാർഗ്ഗമായ 12 രാശികളുടേയും 27 നക്ഷത്ര മേഖല കളുടെ യും പേരുകളും അവയുടെ വ്യാപ്തിയും താഴെ കൊടുക്കുന്നു.

| | | |
|---|---|---|
| 4.രോഹിണി | Alpha Tauri | 40°00' - 53°20' |
| 5.മകയിരം | Lamba Orionis | 53°20' - 66°40' |
| 6.തിരുവാതിര | Alpha Orionis | 66°40' - 80°00' |
| 7.പുണർതം | Beta Geminiorum | 80°00' - 93°20' |
| 8.പൂയം | Delta Cancri | 93°20' - 106°40' |
| 9.ആയില്യം | Alpha Cencri | 106°40' - 120°00' |
| 10.മകം | Alpha Leonis | 120°00' - 133°20' |
| 11.പൂരം | Delta Leonis | 133°20' - 146°40' |
| 12.ഉത്രം | Beta Leonis | 146°40' - 160°00' |
| 13.അത്തം | Delta Corri | 160°00' - 173°20' |
| 14.ചിത്തിര | Alpha Virginis | 173°20' - 186°40' |
| 15.ചോതി | Alpha Bootis | 186°40' - 200°00' |
| 16.വിശാഖം | Beta Lobrae | 200°00' - 213°20' |
| 17.അനിഴം | Delta Scorpi | 213°20' - 226°40' |
| 18.കേട്ട | Alpha Scorpi | 226°40' - 240°00' |
| 19.മൂലം | Lamda Scorpii | 240°00' - 253°20' |
| 20.പൂരാടം | Delta Sagittari | 253°20' - 266°40' |
| 21.ഉത്രാടം | Delta Sagittari | 266°40' - 280°00' |
| 22.തിരുവോണം | Alpha Aquilae | 280°00' - 293°20' |
| 23.അവിട്ടം | Alpha Delphini | 293°20' - 306°40' |
| 24.ചതയം | Lamda Aquari | 306°40' - 320°00' |
| 25.പൂരൂരുട്ടാതി | Alpha Pegassi | 320°00' - 333°20' |
| 26.ഉത്രട്ടാതി | Alpha Andromeda | 333°20' - 346°40' |
| 27.രേവതി | Zeta Piscium | 346°40' - 360°00' |

ഈ കണക്കുകളുടെ അടിസ്ഥാനത്തിൽ ഒരു നക്ഷത്രത്തിന് 3 ഡിഗ്രി 20 മിനിട്ടു വീതമുള്ള 4 പാദങ്ങൾ എന്ന കണക്കിന് ഒരു രാശി യിൽ 2 1/4 നക്ഷത്രങ്ങൾ അഥവാ 9 നക്ഷത്രപാദങ്ങൾ ഉണ്ട് എന്നു കണക്കാക്കിയിരിക്കുന്നു.

ഖഗോളത്തെ രാശിചക്രമായി വിഭജിച്ചിരിക്കുന്നതും അവയ്ക്ക് പല പേരുകൾ നൽകിയിരിക്കുന്നതും വിദേശസമ്പ്രദായത്തെ അനുസരിച്ചാണ് എന്നു കരുതേണ്ടിയിരിക്കുന്നു. കാരണം രാശികൾക്കു സംസ്കൃതത്തിൽ നൽകിയിരിക്കുന്ന പെരുകൾക്കും വിദേശ ഭാഷകളിൽ നൽകിയിരിക്കുന്ന പേരുകൾക്കും തമ്മിൽ വളരെ സാദൃശ്യം ഉള്ളതായി കാണുന്നു.

| സംസ്കൃതപേർ | വിദേശഭാഷകളിലെ പേര് |
|---|---|
| ക്രിയ - മേടം - | Krios (Greek) |
| താവുരി - ഇടവം | Taurus (Greek) |
| ജിതുമ - മിഥുനം | Didimoy (Greek) |
| കുളിരം - കർക്കിടകം | Kolouros (Greek) |
| ലേയം - ചിങ്ങം | Leon (Greek) |
| പാഥേയം - കന്നി | Parthonos (Greek) |
| യുഗ്മം - തുലാം | Iugum (Greek) |
| കൗർപ്പഃ - വൃശ്ചികം | Scorpio (Greek) |
| തൗക്ഷികഃ - ധനു | Sagittarius (Greek) |
| ഹൃദ്രോഗഃ - മീനം | Hudorragos (Greek) |

പക്ഷേ നക്ഷത്രമേഖലക്ക് ഭാരതീയ ജ്യോതിഷത്തിൽ കൊടുത്തിട്ടുള്ള പ്രധാന്യം മൗലികം തന്നെയാണ്. നക്ഷത്രത്തെ ആധാരമാക്കിയുള്ള ദശാഗണന, മുഹൂർത്തശാസ്ത്രം, പൊരുത്തം, ചാന്ദ്രമാസം, ഷോഡശവർഗ്ഗ വിചിന്തനം, ഗ്രഹങ്ങളുടെ നക്ഷത്രസ്ഥിതി, എന്നിവയെ അടിസ്ഥാനമാക്കിയുള്ള ഫലപ്രവചനരീതി വിദേശജ്യോതിഷത്തിൽ കാണാത്തുകൊണ്ടാണ് ഭാരതീയ ജ്യോതിഷം മൗലികമാണെന്നു പറഞ്ഞത്. മാത്രമല്ല രാശികളുടെ പേരിൽ കാണുന്നതുപോലെ ഉള്ള സാദൃശ്യം നക്ഷത്രങ്ങളുടെ പേരിൽ കാണുന്നുമില്ല.

ഓരോ രാശിയിലും വരുന്ന നക്ഷത്രപാദങ്ങളുടെ കണക്കുകൾ താഴെ കൊടുക്കുന്നു.

| രാശി | നക്ഷത്രവും പാദവും |
|---|---|
| മേടം | അശ്വതി 4 പാദങ്ങൾ |
| | ഭരണി 4 പാദങ്ങൾ |

| | |
|---|---|
| | കാർത്തിക 1 പാദം |
| ഇടവം | കാർത്തിക 2,3,4 പാദങ്ങൾ |
| | രോഹിണി 4 പാദങ്ങൾ |
| | മകയിരം 1,2, പാദങ്ങൾ |
| മിഥുനം | മകയിരം 3, 4 പാദങ്ങൾ |
| | തിരുവാതിര 4 പാദങ്ങൾ |
| | പുണർതം 1,2,3, പാദങ്ങൾ |
| കർക്കിടകം | പുണർതം - 4- പാദം |
| | പൂയം 4 പാദങ്ങൾ |
| | ആയില്യം 4 പാദങ്ങൾ |
| ചിങ്ങം | മകം 4 പാദങ്ങൾ |
| | പൂരം 4 പാദങ്ങൾ |
| | ഉത്രം 1 പാദം |
| കന്നി | ഉത്രം 2,3,4 പാദങ്ങൾ |
| | അത്തം 4 പാദങ്ങൾ |
| | ചിത്തിര 1,2 പാദങ്ങൾ |
| തുലാം | ചിത്തിര 3,4 പാദങ്ങൾ |
| | ചോതി 4 പാദങ്ങൾ |
| | വിശാഖം 1,2,3 പാദങ്ങൾ |
| വൃശ്ചികം | വിശാഖം 4 പാദം |
| | അനിഴം 4 പാദങ്ങൾ |
| | കേട്ട 4 പാദങ്ങൾ |
| ധനു | മൂലം 4 പാദങ്ങൾ |
| | പൂരാടം 4 പാദങ്ങൾ |
| | ഉത്രാടം 1 പാദം |
| മകരം | ഉത്രാടം 2,3,4, പാദങ്ങൾ |
| | തിരുവോണം 4 പാദങ്ങൾ |
| | അവിട്ടം 1,2 പാദങ്ങൾ |
| കുംഭം | അവിട്ടം 3,4 പാദങ്ങൾ |
| | ചതയം 4 പാദങ്ങൾ |
| | പൂരുരുട്ടാതി 1,2,3 പാദങ്ങൾ |
| മീനം | പൂരൂരുട്ടാതി 4 പാദം |
| | ഉത്രട്ടാതി 4 പാദങ്ങൾ |
| | രേവതി 4 പാദങ്ങൾ |

| | |
|---|---|
| | കാർത്തിക 1 പാദം |
| ഇടവം | കാർത്തിക 2,3,4 പാദങ്ങൾ |
| | രോഹിണി 4 പാദങ്ങൾ |
| | മകയിരം 1,2, പാദങ്ങൾ |
| മിഥുനം | മകയിരം 3, 4 പാദങ്ങൾ |
| | തിരുവാതിര 4 പാദങ്ങൾ |
| | പുണർതം 1,2,3, പാദങ്ങൾ |
| കർക്കിടകം | പുണർതം - 4- പാദം |
| | പൂയം 4 പാദങ്ങൾ |
| | ആയില്യം 4 പാദങ്ങൾ |
| ചിങ്ങം | മകം 4 പാദങ്ങൾ |
| | പൂരം 4 പാദങ്ങൾ |
| | ഉത്രം 1 പാദം |
| കന്നി | ഉത്രം 2,3,4 പാദങ്ങൾ |
| | അത്തം 4 പാദങ്ങൾ |
| | ചിത്തിര 1,2 പാദങ്ങൾ |
| തുലാം | ചിത്തിര 3,4 പാദങ്ങൾ |
| | ചോതി 4 പാദങ്ങൾ |
| | വിശാഖം 1,2,3 പാദങ്ങൾ |
| വൃശ്ചികം | വിശാഖം 4 പാദം |
| | അനിഴം 4 പാദങ്ങൾ |
| | കേട്ട 4 പാദങ്ങൾ |
| ധനു | മൂലം 4 പാദങ്ങൾ |
| | പൂരാടം 4 പാദങ്ങൾ |
| | ഉത്രാടം 1 പാദം |
| മകരം | ഉത്രാടം 2,3,4, പാദങ്ങൾ |
| | തിരുവോണം 4 പാദങ്ങൾ |
| | അവിട്ടം 1,2 പാദങ്ങൾ |
| കുംഭം | അവിട്ടം 3,4 പാദങ്ങൾ |
| | ചതയം 4 പാദങ്ങൾ |
| | പൂരുരുട്ടാതി 1,2,3 പാദങ്ങൾ |
| മീനം | പൂരൂരുട്ടാതി 4 പാദം |
| | ഉത്രട്ടാതി 4 പാദങ്ങൾ |
| | രേവതി 4 പാദങ്ങൾ |

## അക്ഷാംശരേഖാംശങ്ങൾ

ഭൂമുഖത്തിൽ ഒരു പ്രദേശം ഏതു ഭാഗത്തിൽ സ്ഥിതിചെയ്യുന്നു എന്നു കണ്ടുപിടിക്കാനുള്ള അടയാള രേഖകളാണ് അക്ഷാംശരേഖാംശങ്ങൾ. Longitudes and Latitudes.

ഒരു മൈതാനത്തിൽ ഒരു വസ്തു എവിടെ സ്ഥിതി ചെയ്യുന്നു എന്നറിയാൻ നാം എന്താണ് ചെയ്യാറുള്ളത്. ആ മൈതാനത്തെ ഒരു ചതുരമായി സങ്കല്പിച്ച് അതിനെ കുറുകെയും നെടുകെയും ഉള്ള അറകളായി വിഭജിച്ച് ആ വസ്തു നെടുകെ എത്രാമത്തെ അറയിലും, കുറുകെ എത്രാമത്തെ അറയിലും ആ വസ്തു സ്ഥിതിചെയ്യുന്നു എന്നാണല്ലോ പറയുന്നത്. - ചിത്രം 4 നോക്കുക



ചിത്രം 4 ലാഞ്ചിട്യൂഡ്, ലാറ്റി ട്യൂഡ്, ഈ രേഖ കൾ വരച്ച് ഭൂമുഖത്തുള്ള ഒരു പ്രദേശത്തെ അടയാള പ്പെടുത്തുന്ന രീതി. 'ഇ' 'അ' നെടുകെയുള്ള വര കൾ.'അ' 'ഇ' ആ, ഈ, കുറുകെ യുള്ള വര കൾ. ഇവ രണ്ടും യോജിക്കുന്ന കണ്ണി'ന' നാം ഉദ്ദേശിക്കുന്ന പ്രദേശം

ഇവിടെ - ന - എന്ന വസ്തു സ്ഥിതി ചെയ്യുന്നതിനെ താഴെപറയും പ്രകാരം നിർവചിക്കാം. വസ്തു കുറുകെ കാളം 7 ലും നെടുകെ കാളം 5 ലും സ്ഥിതി ചെയ്യുന്നു. ഇതേരീതി തന്നെയാണ് ഭൂമുഖത്തിലെ ഒരു പ്രദേശത്തെ അടയാളപ്പെടുത്തുന്നതിനും ഉപയോഗിച്ചിട്ടുള്ളത്.

ഭൂമിയുടെ ആകൃതി ഓറഞ്ചുപോലെ വശങ്ങളിൽ ഉരുണ്ടതും മുകളിൽ പരന്നതുമാണ്. ഒരു ഭാഗത്ത് ഉത്തര ധ്രുവവും മറുഭാഗത്ത് ദക്ഷിണധ്രുവവും ഉണ്ട്. രണ്ടു ദ്രുവങ്ങളേയും ഘടിപ്പിച്ചുകൊണ്ട് ഒരു രേഖ വരക്കുക. ഇതിനെ രേഖാംശവൃത്തം എന്നു പറയുന്നു. അതു പോലെ ഭൂമുഖത്തിലെ കിഴക്കുപടിഞ്ഞാറുഭാഗങ്ങളെ ബന്ധപ്പെടുത്തി ഒരു രേഖ വരക്കുക. ഇതിനെ ഭൂമദ്ധ്യരേഖ എന്നു പറയുന്നു.

## അക്ഷാംശം (Latitude)

ഭൂമദ്ധ്യരേഖക്കു സമാന്തരമായി ഭൂഗോളത്തിൻെറ പൂർവ പശ്ചിമഭാഗങ്ങളെ ബന്ധിച്ചുകൊണ്ട് ഭൂമിയുടെ ഉപരിതലത്തിൽകൂടി വരച്ചതായി സങ്കല്പിക്കപ്പെടുന്ന സാങ്കല്പികരേഖകളാണ് അക്ഷാംശ രേഖകൾ. ഇതിനെ longitude എന്നു പറയുന്നു. ഇതിൽനിന്നും ഒരു അക്ഷാംശത്തിൽ വരുന്ന .പ്രദേശം ഭൂമദ്ധ്യരേഖയിൽനിന്നു വടക്കോട്ടോ തെക്കോട്ടോ എത്രാമത്തെ അക്ഷാംശത്തിലാണെന്നു മനസ്സിലാക്കാം.

ഇങ്ങനെ പോകുന്ന രേഖകളിൽ ഏറ്റവും മദ്ധ്യത്തിൽകൂടി പോകുന്ന രേഖയാണ് ഭൂമദ്ധ്യരേഖ. ഇതിനെ equator എന്നു പറയുന്നു.

അക്ഷാംശരേഖകളുടെ സഹായത്തോടുകൂടി ഭൂമുഖത്തിൽ ഒരു പ്രദേശം എതു അക്ഷാംശത്തിൽ വരുന്നു എന്നു മനസ്സിലാക്കാം. ഒരു പ്രദേശം ഏതു അക്ഷാംശത്തിലും എതു രേഖാംശത്തിലും സ്ഥിതി ചെയ്യുന്നു എന്നു മനസ്സിലാക്കാൻ ആ പ്രദേശം കുറുകെ പോകുന്ന ഏതു. അക്ഷാംശരേഖക്കും നെടുകെ പോകുന്ന ഏതു രേഖാംശ രേഖക്കും കുറുകെ കിടക്കുന്നു എന്നു മനസ്സിലാക്കിയാൽ മതി.






ചിത്രം 5, 6 കിഴക്കു പടിഞ്ഞാറായി ഏറ്റവും മദ്ധ്യത്തുള്ള രേഖ വിഷുവരേഖ. ഭൂമദ്ധ്യരേഖ, ഇത് ഭൂമിയെ വടക്കെന്നും തെക്കെന്നും രണ്ടായി തരം തിരിക്കുന്നു. ഉത്തര ധ്രുവത്തിൽ നിന്നും ദക്ഷിണ ധ്രുവ ത്തിലേക്കു ഭൂമിയുടെ ഉപരിതലത്തിൽ കൂടി വരക്കുന്ന സാങ്കല്പിക രേഖകൾ രേഖാംശ രേഖകൾ. കിഴക്കു നിന്നും പടിഞ്ഞിറോട്ടു ഭൂമി യുടെ ഉപരിതലത്തിൽകൂടി വര ക്കുന്ന സാങ്കല്പിക രേഖ കൾ അക്ഷാംശ രേഖകൾ.

ഈ ചിത്രങ്ങൾ ഗോളാകാരമായ ഭൂമിയെ പ്രതിനിധീ കരിക്കുന്നു. വടക്കു ഉത്തര ധ്രുവവും തെക്ക് ദക്ഷിണധ്രുവവും സ്ഥിതി ചെയ്യുന്നു. മദ്ധ്യഭാഗത്തായി ഭൂഗോളത്തിൻെറ കിഴക്കും പടിഞ്ഞാറും ഭാഗങ്ങളെ സ്പർശിച്ചുകൊണ്ട് പോകുന്നതായി കാണിച്ചിട്ടുള്ള രേഖ ഭൂമദ്ധ്യരേഖയാണ്. (Equator) ഈ ഭൂമദ്ധ്യ രേഖയുടെ വടക്കും തെക്കുമായി സമാന്തരമായി നെടുകെ വരച്ചിട്ടുള്ള രേഖകളാണ് അക്ഷാംശരേഖകൾ. ഭൂമദ്ധ്യരേഖയിൽ അക്ഷാംശം 0 ഡിഗ്രിയാണ്. അവിടെ നിന്നം വടക്കൊട്ട് ഉത്തരധ്രുവം വരെ 90 ഡിഗ്രികൾ ഉണ്ട്. ഇതുപോലെ ദക്ഷിണധ്രുവത്തിലോട്ടും 90 ഡിഗ്രികൾ ഉണ്ട്. ഇങ്ങനെ ഭൂമദ്ധ്യരേഖയുടെ വടക്കു ഭാഗത്തു വരുന്ന ഭൂപ്രദേശങ്ങൾ ഉത്തര അക്ഷാംശത്തിലും തെക്കു ഭാഗത്തു വരുന്ന പ്രദേശങ്ങൾ ദക്ഷിണ അക്ഷാംശത്തിലും വരുന്നു.

## രേഖാംശരേഖകൾ -

ഭൂമദ്ധ്യരേഖയെ ഖണ്ഡിച്ചുകൊണ്ട് ഉത്തരദക്ഷിണധ്രുവങ്ങളെ പരസ്പരം ബന്ധിക്കുന്നതായി കണക്കാക്കുന്ന രേഖകളെയാണ് രേഖാംശങ്ങൾ, ദേശാന്തരരേഖകൾ, മെരിഡിയൻ, ലാറ്റിറ്റ്യൂഡ് എന്നൊക്കെ പറയുന്നത്. ഇവ കിഴക്കു നിന്നു പടിഞ്ഞാറോട്ട് 180 ഡിഗ്രികളും പടിഞ്ഞാറുനിന്ന് കിഴക്കോട്ട് 180 ഡിഗ്രികളും ആയി സങ്കല്പിക്കപ്പെട്ടിരിക്കുന്നു.

ഭൂമദ്ധ്യരേഖ ഭൂമിയെ 90 അംശങ്ങളുള്ള ഉത്തരാർദ്ധമെന്നും 90 അംശങ്ങളുള്ള ദക്ഷിണാർദ്ധമെന്നും രണ്ടായി വിഭജിക്കുന്നു. രേഖാംശരേഖകൾ ഭൂമിയെ കിഴക്ക് 180 ഖണ്ഡമെന്നും പടിഞ്ഞാറ് 180 ഖണ്ഡങ്ങളെന്നും 360 അംശങ്ങളായി വിഭജിച്ചിരിക്കുന്നു.

ഇങ്ങനെ ഒരു പ്രദേശത്തിൻെറ അക്ഷാംശരേഖാംശങ്ങൾ കണക്കാക്കാൻ ഭൂമദ്ധ്യരേഖയും ഉത്തരദക്ഷിണധ്രുവരേഖയും തമ്മിൽ ബന്ധപ്പെടുന്ന ഗ്രീനിച്ചിനേയാണ് അടിസ്ഥാനമായി കണക്കാക്കിയിട്ടുള്ളത്.

അറ്റ്ലസ്സുകളിലും ജ്യോതിഷ ഗ്രന്ഥങ്ങളിലും ഓരോ പ്രദേശത്തിനും ഉള്ള അക്ഷാംശവും രേഖാംശവും കൊടുത്തിട്ടുള്ളത്

നോക്കി അതാതു പ്രദേശത്തെ അക്ഷാംശരേഖാംശങ്ങൾ കണ്ടുപിടിച്ചുകൊള്ളണം. നമ്മൾ ഉദ്ദേശിക്കുന്ന പ്രദേശത്തേക്കുള്ള അക്ഷാംശരേഖാംശങ്ങൾ ലഭിച്ചില്ലെങ്കിൽ അതിനടുത്ത പ്രദേശത്തേക്കുള്ള അക്ഷാംശരേഖാംശങ്ങൾ എടുത്തു കൊള്ളണം.

## ആകാശം

ആകാശത്തിന്റെ പ്രകൃതി അജ്ഞാതമാണെങ്കിലും ഭൂമിയിൽ നിന്നു നോക്കുമ്പോൾ ഒരു അർദ്ധഗോളമായിട്ടാണ് കാണപ്പെടുന്നത്. ഈ ആകാശത്തിൽകൂടി സഞ്ചരിക്കുന്ന ഗ്രഹങ്ങൾ ഭൂമിയിൽ നിന്നും പല ദൂരത്തിലാണ് സഞ്ചരിക്കുന്നത്. ഭൂമി അച്ചുതണ്ടിൽ പടിഞ്ഞാറു നിന്നു കിഴക്കോട്ടു ചുറ്റുന്നതുകാരണം ഈ ആകാശം കിഴക്കോട്ടു നിന്നും പടിഞ്ഞാറോട്ട് സഞ്ചരിക്കുന്നതായി ഭൂമിവാസികൾക്കു തോന്നുന്നു.

ഭൂമിയിൽ സാങ്കല്പികഭൂമദ്ധ്യരേഖ വരച്ചതുപോലെ ആകാശത്തിലും ഒരു സാങ്കല്പികമദ്ധ്യരേഖ സങ്കല്പിച്ച് അതിന്ന് ഖഗോളീയ വിഷുവവൃത്തം അഥവാ celestial equator എന്നു പേരു നൽകിയിരിക്കുന്നു. ഈ വൃത്തം ആകാശത്തെ രണ്ടായി ഭാഗിക്കുന്നു. ഒരു ഭാഗം വടക്കും ഒരു ഭാഗം തെക്കുമായി വരുന്നു. സൂര്യൻ സഞ്ചരിക്കുന്ന മാർഗ്ഗത്തിന് കാന്തിവൃത്തം രവിമാർഗ്ഗം ecliptic എന്നു പറയുന്നു.

യഥാർഥത്തിൽ ഭൂമിയാണ് സൂര്യനെ ഭ്രമണം ചെയ്യുന്നത്. എന്നാൽ ഭൂമിയെ സ്ഥിരമായി സങ്കല്പിച്ചാൽ സൂര്യൻ ഭൂമിക്ക് ആപേക്ഷികമായി ഭ്രമണം ചെയ്യുന്നതുപോലെ കാണപ്പെടും. ഇങ്ങനെയുണ്ടാകുന്ന രവിയുടെ ഖഗോളത്തിൽ സങ്കല്പിക്കപ്പെട്ട ഭ്രമണവൃത്തമാണ് രവിമാർഗ്ഗം.

സൂര്യൻ സഞ്ചരിക്കുന്ന മാർഗ്ഗമായ കാന്തിവൃത്തത്തിന്റെ രണ്ടു ഭാഗത്തുമായി 8 ഡിഗ്രി വീതമുള്ള ഒരു ബെൽട്ടുണ്ടെന്നു സങ്കല്പിച്ചാൽ അതിൽകൂടിയാണ് ഗ്രഹങ്ങൾ സഞ്ചരിക്കുന്നത്. ഇതിനെ ക്രാന്തിപ്രദേശം അഥവാ zodiac എന്നു പറയുന്നു. ഈ ക്രാന്തി പ്രദേശത്തെ അഥവാ ഗ്രഹങ്ങളുടെയും ഭൂമിയുടെയും സഞ്ചാരമാർഗ്ഗത്തെ 27 നക്ഷത്രങ്ങളായും 12 രാശികളായും വിഭജിച്ചിരിക്കുന്നു.

ഇതിനു കാരണം ഭൂമി സഞ്ചാരപഥത്തിൽ വരുന്ന ച്യുതിയാണ്. പിന്നോട്ടുള്ള പോക്ക്. ഭൂമി സ്വന്തം അച്ചുതണ്ടിൽ ഭ്രമണം ചെയ്തുകൊണ്ട് ക്രാന്തിവൃത്തത്തിൽ (ecliptic) കൂടി സൂര്യനെചുറ്റിയുള്ള ഒരു പരിക്രമണം പൂർത്തിയാക്കുമ്പോൾ തൻെറ സഞ്ചാരപഥത്തിൽ നിന്നും 50 സെക്കൻെറ് പിന്നോട്ടു പോകുന്നു. ഇങ്ങനെ സൂര്യൻെറ സഞ്ചാരപഥമായി സങ്കല്പിക്കപ്പെട്ടിട്ടുള്ള ക്രാന്തിവൃത്തം (Ecliptic) ഒരു വർഷം 50 സെക്കൻെറ് എന്ന കണക്കിന് പുറകോട്ടുപോയിക്കൊണ്ടിരിക്കയാണ്. ഇതിനെ സായനരാശി ചക്രക്കാർ മേടം രാശിയുടെ പുറകോട്ടുള്ള പോക്കായി കണക്കാക്കുന്നു.

നേരെ മറിച്ച് നിരയന രാശിചക്രക്കാർ ഈ പശ്ചാത് ഗതിയെ രാശിചക്രത്തിൻെറ ഗതിയായി കണക്കാക്കുന്നില്ല. അവരുടെ അഭിപ്രായത്തിൽ ഭൂമിയുടെ ഭ്രമണപഥത്തിലെ ച്യുതി രാശിചക്രത്തെ ബാധിക്കുന്നില്ല. രാശിചക്രം സ്ഥിരം തന്നെയാണ്.

അതുകൊണ്ട് സ്ഥിരരാശി ചക്രത്തിനും ചരരാശിചക്രത്തിനും തമ്മിൽ ഓരോവർഷവും 50 സെക്കൻെറുവീതം രാശിചക്രാരംഭത്തിൽ വ്യത്യാസം സംഭവിച്ചു കൊണ്ടിരിക്കുന്നു. ക്രിസ്ത്വബ്ദം 285 ന് (ഈ വർഷത്തെപ്പറ്റി അഭിപ്രായ വ്യത്യാസം ഉണ്ട്) ആരംഭിച്ച ഭൂമിയുടെ (ഈ പശ്ചാത്ഗതി വർഷംതോറും കൃത്യം 50.2722 സെക്കൻെറ് എന്ന കണക്കിന് വർധിച്ച് 1995 ജനുവരിയിൽ 23 ഡിഗ്രി, 47 മിനിട്ട്, 22 സെക്കൻെറ് ആയിട്ടുണ്ട്. - ഇതിൽ അഭിപ്രായ വ്യത്യാസമുള്ളത് പിന്നെ വിവരിക്കാം.

സായനരാശിചക്രക്കാരുടെ അഭിപ്രായമനുസരിച്ച് (vernal equinox) ൽ വസന്ത സമ്പാതം മീനം 7 ഡിഗ്രിയിൽ സൂര്യൻ പ്രവേശിക്കുന്ന മാർച്ച് 21 തീയതി മേടത്തിൻെറ ആദ്യവും summer solstice ൽ പ്രവേശിക്കുന്ന ജൂൺ 21 കർക്കിടകരാശിയുടെ ആരംഭവും ശരദ് സമ്പാതം (autmnal equinox) വരുന്ന സെപ്റ്റംബർ 21 തുലാരാശ്യാരംഭവും 21 ഡിസംബറിൽ വരുന്ന winter solstice ഹിമ സമ്പാതം മകര രാശ്യാരംഭവുമായി കണക്കാക്കുന്നു.

സായനരാശിവാദക്കാർ പറയുന്നത് മുകളിൽ പറഞ്ഞതിയതികളിലാണ് നാലു ഋതുക്കളുടെയും യഥാർഥാരംഭം

ഉണ്ടാകുന്നത്. അതുകൊണ്ട് അവയെത്തന്നെ അതാതു രാശികളുടെ ആരംഭമായി കണക്കാക്കാമെന്നാണ്.

നിരയനരാശിവാദക്കാർ ഭൂമിയുടെ ഈ ച്യുതിക്കനുസരിച്ച് രാശികൾക്കും ഈ ച്യുതിയെ - മാറ്റത്തെ - സ്വീകരിക്കുന്നില്ല. അവർക്ക് രാശികൾ സ്ഥിരങ്ങളാണ്. മേടം രാശി അശ്വതിയുടെ 0 ഡിഗ്രിയിൽ തന്നെ തുടങ്ങുകയാണ് അല്ലാതെ ഇന്ന് 23 ഡിഗ്രിയോളം സൂര്യന്റെ ഭ്രമണമാർഗ്ഗത്തിൽ പുറകോട്ടു പോയികഴിഞ്ഞ വസന്തസമ്പാതബിന്ദുവിൽ (vernal equinox) മീനം 7 ഡിഗ്രിയിൽ അല്ല. അതുകൊണ്ട് നിരയന സിദ്ധാന്തത്തിൽ രാശ്യാരംഭത്തിനോ രാശികളിലെ ഗ്രഹസ്ഥിതിക്കോ മാറ്റം വരുന്നില്ല. നിരയനത്തിന്റെ രാശികല്പന ദേശത്തെ അടിസ്ഥാനമാക്കിയുള്ളതാണ്. (Space oriented) കാലത്തെ അടിസ്ഥാനമാക്കിയല്ല. (Time oriented) ഭൂമിയുടെ ഗതിയിൽ വരുന്ന മാറ്റം ബ്രഹ്മാണ്ഡത്തിന്റെ സ്ഥിതിയെ മാറ്റണമെന്നില്ല.

ശ്രീ വരാഹമിഹിരന് ഭൂമിയുടെ ച്യുതിയെപ്പറ്റി അറിയാമായിരുന്നു.(ബൃഹത്സംഹിതയിൽ) പരാശരനും, ഗർഗ്ഗനും ഈ അഭിപ്രായക്കാരാണ് എന്ന് അവരെ ഉദ്ധരിക്കുന്നുമുണ്ട്. അദ്ദേഹം അദ്ദേഹത്തിന്റെ സമയത്ത് രാശിയുടെ ആരംഭം - അന്ന് (vernal equinox) രേവതിയിലായിരുന്നു എന്നു പറഞ്ഞിട്ടില്ല. ഭൃഗുസംഹിത തുടങ്ങിയ ഗ്രന്ഥങ്ങളിലും സ്ഥിരിരാശിചക്രത്തേക്കുറിച്ചേ പരാമർശങ്ങൾ കാണുന്നുള്ളു.

നിരയന സിദ്ധാന്തത്തിലും സായന സിദ്ധാന്തത്തിലും രാശിയുടെ ആരംഭം വരുന്ന മാസ തിയതികൾ അറിവനായി താഴെ കുറിക്കുന്നു.

| | നിരയനം | സായനം |
|---|---|---|
| മേടം ആരംഭം | ഏപ്രിൽ 14 | മാർച്ച് 21 |
| ഇടവം ,, | മേയ് 15 | |
| മിഥുനം ,, | ജൂൺ 16 | |

| | | |
|---|---|---|
| കർക്കിടകം ,, | ജൂലായ് 17 | ജൂൺ 21 |
| ചിങ്ങം ,, | ആഗസ്റ്റ് 17 | |
| കന്നി ,, | സെപ്റ്റംബർ 17 | |
| തുലാം ,, | അക്ടോബർ 18 | സെപ്റ്റംബർ 21 |
| വൃശ്ചികം ,, | നവംബർ 17 | |
| ധനു ,, | ഡിസംബർ 16 | |
| മകരം ,, | ജനുവരി 15 | ഡിസംബർ 21 |
| കുംഭം ,, | ഫെബ്രുവരി 13 | |
| മീനം ,, | മാർച്ച് 15 | |

ചുരുക്കി പറഞ്ഞാൽ രാശിയുടെ ആരംഭസ്ഥാനം കണക്കാക്കുന്നതിൽ വന്നിട്ടുള്ള വ്യത്യാസമാണ് സായനരാശിചക്രം നിരയനരാശിചക്രം എന്ന അഭിപ്രായഭേദത്തിനു പുറകിൽ ഉള്ളത്. സായനത്തിൽ ഭൂമിയുടെ പരിക്രമണഗതി വ്യത്യാസം വച്ചുകൊണ്ടാണ് രാശിയുടെ ആരംഭം കണക്കാക്കുന്നത്. അവിടെ സ്ഥിരങ്ങളായ നക്ഷത്രങ്ങൾക്കു പ്രാധാന്യം കൊടുത്തുകാണുന്നില്ല.

## സായനമോ - നിരയനമോ - ഏതാണ് സ്വീകാര്യം

ഭാരതീയ ജ്യോതിഷത്തിൽ പൊതുവേ നിഌയന ഗ്രഹസ്ഫുട പദ്ധതിയാണ് സ്വീകരിച്ചുവരുന്നത്. എന്നാൽ ഈയിടെ സായന പദ്ധതി വേണമെന്ന് ചിലർ അഭിപ്രായപ്പെട്ടു തുടങ്ങിയിട്ടുണ്ട്. ഇവയുടെ ഒരു താരതമ്യ നിഷ്കൃഷ്ടപഠനം താഴെകൊടുക്കുന്നു.

സായനപദ്ധതിയെ സമ്പൂർണ്ണമായി ആശ്രയിക്കുന്നത് പാശ്ചാത്യജ്യോതിഷികളാണ്. നിരയനപദ്ധതിയെ ഭാരതീയ ജ്യോതിഷികളും കലവറയില്ലാതെ സ്വീകരിച്ചുവരുന്നു.

സായനപദ്ധതിക്കാർ ചരരാശിചക്രസിദ്ധാന്തം സ്വീകരിക്കുന്നു. അത് സ്ഥിരിരാശിചക്രത്തേക്കാൾ 27 ഡിഗ്രി പിന്നിലാണ്. ഉദാഹരണമായി സായനത്തിൽ സൂര്യൻ മേടം 10 ഡിഗ്രിയിൽ നിൽക്കുന്നു എന്നു പറഞ്ഞാൽ നിരയനസിദ്ധാന്തപ്രകാരം ആ സൂര്യൻ നിൽക്കുന്നത് രേവതി നക്ഷത്രത്തിലാണ്, അല്ലാതെ അശ്വതി നക്ഷത്രത്തിലല്ല. കാരണം ഭൂമിയുടെ ഗതി മാറുമെങ്കിലും

| | | |
|---|---|---|
| കർക്കിടകം ,, | ജൂലായ് 17 | ജൂൺ 21 |
| ചിങ്ങം ,, | ആഗസ്റ്റ് 17 | |
| കന്നി ,, | സെപ്റ്റംബർ 17 | |
| തുലാം ,, | അക്ടോബർ 18 | സെപ്റ്റംബർ 21 |
| വൃശ്ചികം ,, | നവംബർ 17 | |
| ധനു ,, | ഡിസംബർ 16 | |
| മകരം ,, | ജനുവരി 15 | ഡിസംബർ 21 |
| കുംഭം ,, | ഫെബ്രുവരി 13 | |
| മീനം ,, | മാർച്ച് 15 | |

ചുരുക്കി പറഞ്ഞാൽ രാശിയുടെ ആരംഭസ്ഥാനം കണക്കാക്കുന്നതിൽ വന്നിട്ടുള്ള വ്യത്യാസമാണ് സായനരാശിചക്രം നിരയനരാശിചക്രം എന്ന അഭിപ്രായഭേദത്തിനു പുറകിൽ ഉള്ളത്. സായനത്തിൽ ഭൂമിയുടെ പരിക്രമണഗതി വ്യത്യാസം വച്ചുകൊണ്ടാണ് രാശിയുടെ ആരംഭം കണക്കാക്കുന്നത്. അവിടെ സ്ഥിരങ്ങളായ നക്ഷത്രങ്ങൾക്കു പ്രാധാന്യം കൊടുത്തുകാണുന്നില്ല.

## സായനമോ - നിരയനമോ - ഏതാണ് സ്വീകാര്യം

ഭാരതീയ ജ്യോതിഷത്തിൽ പൊതുവേ നിഋയന ഗ്രഹസ്ഫുട പദ്ധതിയാണ് സ്വീകരിച്ചുവരുന്നത്. എന്നാൽ ഈയിടെ സായന പദ്ധതി വേണമെന്ന് ചിലർ അഭിപ്രായപ്പെട്ടു തുടങ്ങിയിട്ടുണ്ട്. ഇവയുടെ ഒരു താരതമ്യ നിഷ്കൃഷ്ടപഠനം താഴെകൊടുക്കുന്നു.

സായനപദ്ധതിയെ സമ്പൂർണ്ണമായി ആശ്രയിക്കുന്നത് പാശ്ചാത്യജ്യോതിഷികളാണ്. നിരയനപദ്ധതിയെ ഭാരതീയ ജ്യോതിഷികളും കലവറയില്ലാതെ സ്വീകരിച്ചുവരുന്നു.

സായനപദ്ധതിക്കാർ ചരരാശിചക്രസിദ്ധാന്തം സ്വീകരിക്കുന്നു. അത് സ്ഥിരിരാശിചക്രത്തേക്കാൾ 27 ഡിഗ്രി പിന്നിലാണ്. ഉദാഹരണമായി സായനത്തിൽ സൂര്യൻ മേടം 10 ഡിഗ്രിയിൽ നിൽക്കുന്നു എന്നു പറഞ്ഞാൽ നിരയനസിദ്ധാന്തപ്രകാരം ആ സൂര്യൻ നിൽക്കുന്നത് രേവതി നക്ഷത്രത്തിലാണ്, അല്ലാതെ അശ്വതി നക്ഷത്രത്തിലല്ല. കാരണം ഭൂമിയുടെ ഗതി മാറുമെങ്കിലും

അതോടൊപ്പം സ്ഥിരമായ അശ്വതി നക്ഷത്രം പുറകോട്ടുപോകാൻ സാധിക്കുകയില്ലല്ലോ. ഇതാണ് സായന പദ്ധതിയിലെ പ്രധാന ന്യൂനത. കൂടാതെ ഗ്രഹങ്ങൾക്കും നക്ഷത്രങ്ങൾക്കും തമ്മിലുള്ള ബന്ധത്തിനെ അടിസ്ഥാനമാക്കി ഫലപ്രവചനം സാധ്യമല്ലാതെ വരും. സായനക്കാർ ഉദ്ദേശിക്കുന്ന മാറിക്കൊണ്ടിരിക്കുന്ന രാശി ചക്രമല്ല നിരയനക്കാരുടെ സ്ഥിരരാശിചക്രം.

നിരയനരാശിചക്രത്തെ സ്ഥിരമായ നക്ഷത്രങ്ങളെ അടി സ്ഥാനമാക്കി സ്പഷ്ടമായി കാണാവുന്നതാണ്. പക്ഷെ സായന രാശിചക്രത്തെ ഏതെങ്കിലും ഒന്നുമായി സ്ഥിരമായി ബന്ധ പ്പെടുത്തി കാണാൻ സാധിക്കുകയില്ല. അത് ഊഹ വിഷയമാണ്. പ്രാചീനകാലം മുതലേ ഭാരതത്തിൽ സ്ഥിര നക്ഷത്രത്തെ അടി സ്ഥാനമാക്കിയുള്ള നിരയനരാശി ചക്ര സിദ്ധാന്തം നില നിന്നിരുന്നു എന്നു വേണം മനസ്സിലാക്കേണ്ടത്. 2000 വർഷങ്ങൾക്കു മുമ്പേ ഭൂമിയുടെ ച്യുതി ഇടവരാശിയിലാണ് സംഭവിച്ചതെങ്കിലും അന്നും പ്രാചീനാചാര്യൻമാർഇടവത്തിൽ നിന്നും രാശി ആരംഭിക്കാതെ അശ്വതി നക്ഷത്രത്തെ അടിസ്ഥാനമാക്കിത്തന്നെ രാശി കല്പന ചെയ്തിരുന്നത്.

ഭാരതീയ ജ്യോതിഷം ആരംഭകാലം മുതൽക്കുതന്നെ നക്ഷത്രങ്ങൾക്കു പ്രാധാന്യം കൊടുത്തുകൊണ്ടാണ് പ്രചരിച്ചത്. പരാശരഹോരയിലും മറ്റും ബ്രഹ്മാണ്ഡത്തെ 27 നക്ഷത്ര ങ്ങളായിട്ടാണ് വിഭജിച്ചിരിക്കുന്നത്. രാശി വിഭജനം അതിനു ശേഷം മാത്രമേ പറയുന്നുള്ളൂ. അദ്ധ്യായം 3 ൽ പറയുന്നത് നോക്കുക.

> രാശി ചക്രസ്യസേ ഭാഗാഃ സമാഃ സപ്തദ്വി സംഖ്യകാഃ
> അശ്വിനീഭരണീത്യാദി നാമ്നാ ഖ്യാതാ മഹീതലേ
> തദർക്കമിത ഭാഗാസ്തുജ്ഞേയാ മേഷാദി നാമകാഃ

- രാശി ചക്രത്തിന്റെ 27 തുല്യ ഭാഗങ്ങൾ അശ്വതി ഭരണി എന്നീ പേരിൽ പ്രസിദ്ധങ്ങളാണ്. അവയുടെ 12 തരത്തിലുള്ള ഭാഗങ്ങൾ മേടം ഇടവം തുടങ്ങിയ പേരുകളുള്ളവയാണ്.

ഭാരതീയ ജ്യോതിഷത്തിലെ നക്ഷത്രസങ്കല്പം പാശ്ചാത്യ ജ്യോതിഷത്തിലില്ല. അശ്വതി ഭരണി തുടങ്ങിയവക്ക് ഇംഗ്ലീഷ് പേരുകൾ നൽകിയിട്ടുണ്ടെങ്കിലും അവയെ നക്ഷത്രമേഖലകളായി പറയുന്നില്ല. നക്ഷത്രമേഖലകളിൽ ചന്ദ്രൻ സഞ്ചരിക്കുന്ന സമയം ആ നക്ഷത്രമാണ് എന്ന സിദ്ധാന്തം ഭാരതീയ ജ്യോതിഷത്തിൽ മാത്രമേയുള്ളു. കൂടാതെ ചന്ദ്രസ്ഫുടത്തിൽനിന്ന് സൂര്യസ്ഫുടം കുറച്ചാൽ കിട്ടുന്ന തിഥി, സൂര്യസ്ഫുടവും ചന്ദ്രസ്ഫുടവും കൂട്ടികിട്ടുന്ന നിത്യയോഗം, തിഥിയുടെ പകുതിയായ കരണം, ഗ്രഹങ്ങൾക്കുള്ള ഷോഡശവർഗ്ഗസ്ഥിതി, അഷ്ടകവർഗ്ഗസ്ഥിതി, ത്രിസ്ഫുടങ്ങൾ, പഞ്ചസ്ഫുടങ്ങൾ, സന്താനസ്ഫുടങ്ങൾ, ധൂമാദി ഗ്രഹങ്ങൾ തുടങ്ങി ജാതകത്തിലേയും പ്രശ്നത്തിലേയും ഗ്രഹസ്ഥിതിയേയും അടിസ്ഥാനമാക്കി കണക്കാക്കുന്ന വിശേഷതകൾ ഒന്നും തന്നെ സായനസിദ്ധാന്തത്തിൽ കാണുന്നില്ല. ഗ്രഹങ്ങളുടെ സായനസ്ഫുടത്തിൽ നിന്നും ഇതെല്ലാം കണക്കാക്കണമെന്ന് ശാസ്ത്ര ഗ്രന്ഥങ്ങളിൽ ഒരു ഭാഗത്തും പ്രതിപാദിച്ചു കാണുന്നില്ല.

സായനസ്ഫുടങ്ങൾ സ്വീകരിച്ചാൽ ഭാരതീയ രാശി ഗണനയും നക്ഷത്രസ്ഥിതിയുമായിട്ടു യോജിച്ചുപോകുകയില്ല.

ഭൂമിക്കുവരുന്ന ച്യുതിയെ കുറിച്ചറിഞ്ഞിരുന്നിട്ടും പ്രാചീനാചാര്യൻമാർ ചരരാശിചക്രത്തെ സ്വീകരിക്കാതെ സ്ഥിരരാശിചക്രത്തെ സ്വീകരിച്ചതും ചരരാശിചക്രസിദ്ധാന്തം സ്വീകരിക്കണമെന്നുപദേശിക്കാതിരുന്നതും കൊണ്ട് ഭാരതീയസിദ്ധാന്തത്തെ തുടരുന്ന നമ്മളും സ്ഥിരരാശിചക്രസിദ്ധാന്തത്തെ അഥവാ നിരയന സിദ്ധാന്തത്തെ തന്നെ സ്വീകരിക്കുന്നതാണ് അഭികാമ്യം.

കൂടാതെ ഭാരതീയർ സൂര്യനെ ഭൂമിയുമായി ബന്ധപ്പെടുത്താതെ കേന്ദ്രസ്ഥിതനായ സുര്യനെ രാശിമണ്ഡലത്തിലെ കേന്ദ്രമായ ധനുസ്സും, ധനുസ്സിൻെറ അധിപനായ വ്യാഴനും, ധനുസ്സിലെ ആദ്യ നക്ഷത്രമായ മൂലവും ആയി ബന്ധപ്പെടുത്തി അവയിൽകൂടി സൂര്യശക്തി 12 രാശികളിലും ബ്രഹ്മാണ്ഡം മുഴുവൻ വ്യാപിക്കുന്നതായി സങ്കല്പിക്കുന്നു. അതുകൊണ്ടാണ് ധനുസ്സ് വിഷ്ണു നാഭിയായും (galactic centre) അവിടെ നിന്നും പ്രപഞ്ച ശക്തിയെ

ആവാഹിച്ചു വിതരണം ചെയ്യുന്ന അതിന്റെ അധിപൻ ഗുരു ആയും ആദ്യ നക്ഷത്രം മൂലം ആയും - അടിസ്ഥാനം - സങ്കല്പി ക്കപ്പെട്ടിരിക്കുന്നത്.

നിരയന സിദ്ധാന്തത്തിൽ ബ്രഹ്മാണ്ഡകേന്ദ്രം 12 സ്ഥിര രാശി കളുമായി ബന്ധപ്പെടുന്നതായി സങ്കല്പിക്കപ്പെട്ടിരുക്കുന്നു.

ഈ സിദ്ധാന്തത്തിൽ 12 രാശികളെ 3 ചതുഷ്ടയങ്ങളായി വിഭജി ച്ചിരിക്കുന്നു. കുജൻ, രവി, ഗുരു, എന്നീ ഗ്രഹങ്ങൾ ബ്രഹ്മാണ്ഡ കേന്ദ്രത്തിൽ നിന്ന് സംഭരിച്ച ശക്തിയെ ഈ രാശികളിൽ വ്യാപിപ്പിക്കുന്നു.

| *കുജൻ* | *രവി* | *ഗുരു* |
|---|---|---|
| മേടം -ചരം | ചിങ്ങം - സ്ഥിരം | ധനു-ഉഭയം |
| ഇടവം - സ്ഥിരം | കന്നി - ഉഭയം | മകരം-ചരം |
| മിഥുനം - ഉഭയം | തുലാം - ചരം | കുംഭം-സ്ഥിരം |
| കർക്കിടകം-ചരം | വൃശ്ചികം-സ്ഥിരം | മീനം-ഉഭയം |

കുജൻ ആഗ്നേയരാശിയായ മേടത്തിൽകൂടി ധനുസ്സിൽനിന്നുള്ള പ്രപഞ്ചശക്തിയെ ആവാഹിച്ച് പ്രവർത്തനക്ഷമമാക്കി നിർമ്മാണ ശക്തിയെ ഉത്തേജിപ്പിക്കുന്നു.

രവി പ്രപഞ്ചശക്തികളെ സംഭരിച്ച് ജീവിതത്തിൽ നിരന്തരമായി ശക്തി പ്രവഹിപ്പിക്കുന്നു.

ഗുരു പ്രപഞ്ചശക്തിയെ പൂർണ്ണതയിലും ഫലപ്രാപ്തി യിലുമെത്തിക്കുന്നു.

ഈ മൂന്നു ചതുഷ്ടയവും പ്രപഞ്ചശക്തിയുടെ സൃഷ്ടി, സ്ഥിതി, സംഹാരം ഇവയെ പ്രതിനിധീകരിക്കുന്നു.

ചുരുക്കി പറഞ്ഞാൽ സായനസിദ്ധാന്തം രാശിയെ സൂര്യനും ഭൂമിയുമായി മാത്രം ബന്ധപ്പെടുത്തുമ്പോൾ നിരയന സിദ്ധാന്തം രാശിയെ പ്രാപഞ്ചികശക്തിയുമായും ബന്ധപ്പെടുത്തുന്നു.

രണ്ടു സമ്പ്രദായങ്ങൾക്കും അതാതിന്േറതായ ഉപയോഗമുണ്ട്. അതുകൊണ്ട് ഒന്നിനേയും തള്ളിപറയേണ്ട കാര്യമില്ല. സൂര്യഗതിക്കു പ്രാധാന്യം കൊടുക്കുന്നവർ സായനസിദ്ധാന്തവും ചന്ദ്ര നക്ഷത്രാ

